സാഹിത്യവാരഫലം

1971/05/30-ൽ മലയാളനാട് വാരികയിൽ പ്രസിദ്ധീകരിച്ചത്.

## പ്രകാശത്തിനു ഭാഷവേണ്ട




ഹെർമാൻ കസാക്സ് എഴുതിയ “നദിക്കപ്പുറമുള്ള നഗരം” എന്ന ഗ്രന്ഥത്തിൽ രണ്ടു ഫാക്ടറികളെ വർണ്ണിക്കുന്നുണ്ട്. ഒരു ഫാക്ടറി കല്ലരച്ചുകൂട്ടുന്നു. മറ്റേ ഫാക്ടറി അരച്ചുകൂട്ടിയ കല്ല് വേവിക്കുന്നു. വേവിച്ചെടുത്ത കല്ല് വീണ്ടും ആദ്യത്തെ ഫാക്ടറിയിലേക്ക് അയച്ച് പിന്നീടും അരയ്ക്കുന്നു. ഈ ജോലി ഇങ്ങനെ അവിരാമമായി നടക്കുകയാണ്. ജീവിതത്തിന്റെ അർത്ഥരാഹിത്യത്തെ പ്രതിരൂപാത്മകമായി ചിത്രീകരിക്കുകയാണ് ഗ്രന്ഥകാരൻ. അൽബേർ കമ്യുവിന്റെ ഗ്രന്ഥങ്ങളിലും ഈ അർത്ഥശൂന്യതയുടെ ആവിഷ്ക്കാരം കാണാം. ‘പ്ലേഗ്’ എന്ന നോവലിൽ ഒരു നഗരത്തിൽ പ്ലേഗ് പടർന്നു പിടിക്കുന്നതു വർണ്ണിക്കുന്നു. ഡോക്ടർ റിയുവിന് ഫലപ്രദമായി ഒന്നും ചെയ്യുവാൻ കഴിയുന്നില്ല. അദ്ദേഹം പലതും പ്രവർത്തിച്ചുകൊണ്ടിരിക്കെ അദ്ഭുതാവഹമായ രീതിയിൽ പ്ലേഗ് അന്തർദ്ധാനം ചെയ്യുന്നു. അതിന്റെ ആവിർഭാവവും അദ്ഭുതാവഹമായ രീതിയിലായിരുന്നു. റിയു ആശുപത്രികൾ സ്ഥാപിച്ചു. വാക്സൈൻ കണ്ടുപിടിച്ചു. രോഗികളെ രോഗമില്ലാത്തവരിൽനിന്നു മാറ്റിക്കിടത്തി. പക്ഷേ, അതുകൊണ്ടൊന്നും പ്ലേഗ് ബാധ ഒഴിഞ്ഞില്ല. ഒരു ദിവസം അതങ്ങ് അപ്രത്യക്ഷമായി. ഇനിയൊരുകാലത്ത് അതുവീണ്ടും എത്തിയെന്നുംവരാം. പ്ലേഗിന്റെ അണുക്കൾ വായുവിലും ജലത്തിലും ഭക്ഷണപദാർത്ഥങ്ങളിലുമൊക്കെയുണ്ടല്ലോ. അർത്ഥരഹിതമായ വേദന. ഇതാണ് കമ്യു സ്ഥാപിക്കാൻ ശ്രമിക്കുന്ന തത്ത്വം. അദ്ദേഹത്തിന്റെ Myth of Sisyphus എന്ന ഗ്രന്ഥത്തിൽ ഈ തത്ത്വത്തിന്റെ വിശദീകരണം കാണാം. സിസിഫസ് കല്ലുരുട്ടി പർവതത്തിന്റെ മുകളിലേക്കു കയറ്റുന്നു. അത് അവിടെനിന്ന് താഴത്തേക്ക് ഉരുളുന്നു. അയാൾ പിന്നെയും അത് മുകളിലേക്കു കൊണ്ടുചെല്ലുന്നു. ഈ പ്രവർത്തനം ഒരിക്കലും അവസാനിക്കുന്നില്ല. അർത്ഥശൂന്യമായ പ്രവൃത്തി. മനുഷ്യജീവിതവും ഈ രീതിയിൽ അർത്ഥരഹിതമാണെന്നാണ് കമ്യൂവിന്റെ മതം, മനുഷ്യ ജീവിതം അർത്ഥരഹിതമായത് എന്തുകൊണ്ട്? പ്രപഞ്ചത്തിനു അർത്ഥരാഹിത്യം ഉള്ളതിനാൽത്തന്നെ പ്ലേഗ് രോഗത്തിന്റെ അണുക്കൾ പ്രപഞ്ചത്തിലുണ്ട്. മനുഷ്യൻ അതിനു ഉത്തരവാദിയല്ല. അത് ആക്രമണം തുടങ്ങിയാൽ മനുഷ്യൻ നിസ്സഹായനാണ്. ഇങ്ങനെ എല്ലാ യാഥാർത്ഥ്യങ്ങളെയും കമ്യൂ പ്രാകൃതികസംഭവങ്ങളിലേയ്ക്കു ഒതുക്കിനിറുത്തുന്നു. മനുഷ്യന് ഇവിടെ ഒന്നും ചെയ്യാനില്ലാത്തതുകൊണ്ട് ഈ പ്രപഞ്ചം മനുഷ്യത്വഹീനമാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. മനുഷ്യത്വഹീനമായ പ്രപഞ്ചം, താനറിയാതെ അതിൽ വന്നു വീഴുന്ന മനുഷ്യനോട് സംഘട്ടനം ചെയ്യുന്നു. ആ മനുഷ്യനു തോന്നുന്നു, താനൊരു അന്യനാണെന്ന്; ‘ഔട്ട്സൈഡർ’ ആണെന്ന്. ഇതാണ് കമ്യൂവിന്റെ ‘ഔട്ട്സൈഡർ’ സിദ്ധാന്തം. ലോകമഹായുദ്ധങ്ങൾ ഉളവാക്കിയ നൈരാശ്യത്തിൽനിന്നു ജനിച്ച ഈ സിദ്ധാന്തത്തെ സംസ്കാരത്തിന്റെ എല്ലാ തലങ്ങളിലേയ്ക്കും വ്യാപിപ്പിച്ച് അവയെ വ്യാഖ്യാനിക്കുവാൻ ചിലർ ശ്രമിക്കുകയുണ്ടായി. അവരിലൊരാളാണ് “The Outsider” എന്ന ഗ്രന്ഥത്തിന്റെ കർത്താവായ കോളിൻ വിൽസൺ (Colin Wilson), അദ്ദേഹം എല്ലാം സാഹിത്യകാരന്മാരെയും “അന്യന്മാ”രായി കാണുകയുണ്ടായി. തത്ത്വചിന്തകരെയും അദ്ദേഹം ഒഴിവാക്കിയില്ല. അങ്ങനെ പ്ലേറ്റോയും കീറ്റ്സും വാഗ്നറും, ഹെമിങ്‌വേയും, സാർത്രും, കമ്യൂവും ഗ്രേയം ഗ്രീനും (ഗ്രഹാം ഗ്രീൻ എന്നു പറയുന്നതു തെറ്റ്) വിൽസണ്ടെ ദൃഷ്ടിയിൽ ‘അന്യന്മാ’രായി. ചിലരെ അദ്ദേഹം റൊമാന്റിക് ഔട്ട്സൈഡേഴ്സ്—Romantic outsiders—എന്നു മുദ്രകുത്തി. കോളിൻ വിൽസൺന്റെ ഈ മതം അംഗീകരിച്ചുകൊണ്ട് ശ്രീ. കെ. പി. അപ്പൻ ഇടപ്പള്ളി രാഘവൻപിള്ളയെ ‘റൊമാന്റിക് ഔട്ട്സൈഡറായി—കാല്പനികവാദിയായ അന്യനായി—കാണുന്നു. “ജീവിതം എന്ന അന്യരാജ്യത്തിൽനിന്നും രക്ഷപ്പെടാനുള്ള കാല്പനികവാദിയായ ഒരന്യന്റെ അഭിലാഷം സ്വയം വളർന്ന് ആത്മഹത്യയിൽ കലാശിച്ച”താണ് ഇടപ്പള്ളി രാഘവൻപിള്ളയുടെ ആത്മഹത്യയെന്ന് അദ്ദേഹം പറയുന്നു (മാതൃഭൂമിലക്കം 9—മരണത്തിന്റെ സൗന്ദര്യം എന്ന ലേഖനം.)


ആർതർ കെസ്‌ലർ

പ്രപഞ്ചത്തിന്റെ അർത്ഥരാഹിത്യത്തിന് കാരണമെന്ത്? അത് എവിടെ നിന്നു വരുന്നു? ഈ ചോദ്യങ്ങൾക്ക് ഉത്തരം നല്കാതെ കമ്യൂ മനുഷ്യനെ “അന്യനായി” കാണുന്നു. മനുഷ്യനും കൂടി ഉൾപ്പെട്ടതാണ് പ്രപഞ്ചമെന്ന സത്യം അദ്ദേഹം വിസ്മരിക്കുന്നു. പ്രപഞ്ചത്തിന്റെ അർത്ഥശൂന്യത മനുഷ്യൻ അതിൽ ആരോപിക്കുന്നതാണ്. ഒന്നിലും വിശ്വാസമില്ലാതെ, തന്നെപ്പോലും വിശ്വസിക്കാതെ മനുഷ്യൻ പ്രപഞ്ചത്തെ നോക്കുമ്പോൾ അത് അർത്ഥശൂന്യമായി തോന്നുകയാണ്. അങ്ങനെ ജഗത്സംബന്ധിയമായ സമഗ്രസത്യത്തെ—Cosmic reality—നിഷേധിക്കാൻ അവൻ നിർബദ്ധനാവുകയാണ്. ഇതാണു യഥാർത്ഥാവസ്ഥ. ഇതു മനസ്സിലാക്കാതെ സകലവസ്തുതകളെയും പ്രാകൃതിക പ്രവർത്തനങ്ങളായി ദർശിക്കുന്ന കമ്യൂ അസത്യപൂർണ്ണമായ ഒരു തത്ത്വചിന്തയുടെ ഉദ്ഘോഷകനായി പ്രത്യക്ഷനാവുകയാണ്. സ്വയം വിശ്വസിക്കുന്ന മനുഷ്യന് പ്രപഞ്ചം അർത്ഥരഹിതമേയല്ല. കമ്യുവിന്റെ ഈ നൈലിസം (നിഹിലിസം എന്ന ഉച്ചാരണം ശരിയല്ല)—ശൂന്യതാവാദം—മനുഷ്യനെ അധഃപതിപ്പിക്കുന്നു. കോളിൻ വിൽസൺ സാർത്രിന്റെയും കമ്യുവിന്റെയും സിദ്ധാന്തങ്ങളെ കണ്ണടച്ചു വിശ്വസിക്കുന്നയാളല്ല. എങ്കിലും അദ്ദേഹം അസ്തിത്വവാദിതന്നെ. വിൽസൺന്റെ ചിന്താഗതിയോടു സൗമുഖ്യം ഭജിക്കുന്ന ഒരു ചിന്താഗതി അപ്പൻ അവതരിപ്പിക്കുകയും ഇടപ്പള്ളി രാഘവൻപിള്ളയെ ഔട്ട്സൈഡറായി കാണുകയും ചെയ്യുന്നു. ശരിയല്ല ഈ രീതി. ഇങ്ങനെയാണെങ്കിൽ ആരെയും നമുക്ക് ‘ഔട്ട്സൈഡറാ’ക്കാം. ഇതു കൂടി പറയട്ടെ. കോളിൻ വിൽസൺന്റെ പുസ്തകം പ്രസിദ്ധിയും പ്രചാരവും ആർജ്ജിച്ചിട്ടുണ്ടെങ്കിലും അത് “ക്ഷുദ്ര അസംബന്ധമാണെ”ന്ന് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ആർതർ കെസ്‌ലർ പോലും “ഒരു വർഷം നില്ക്കുന്ന കമ്പ്” എന്നാണ് അതിനെ വിശേഷിപ്പിച്ചത്. ഇടപ്പള്ളി രാഘവൻ പിള്ളയെ എനിക്കു നേരിട്ടറിയാമായിരുന്നു. ഉടുത്തിരുന്ന മുണ്ടും ഇട്ടിരുന്ന മുറിക്കയ്യ് ഷർട്ടും മാറ്റാൻ അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. ഒരു ഷർട്ടും ഒരു മുണ്ടുംകൊണ്ട് കഴിഞ്ഞിരുന്ന അദ്ദേഹം ശരിയായി ആഹാരം കഴിച്ചിരുന്നോ എന്ന് അന്വേഷിക്കേണ്ടതില്ല. പരീക്ഷയിൽ അദ്ദേഹം തോറ്റു. ചങ്ങമ്പുഴയുടെ പ്രസിദ്ധിയിൽ അദ്ദേഹം അസഹിഷ്ണുവായി. “എന്റെ കവിതയ്ക്കാണ് ഗഹനത കൂടുതൽ. എന്നിട്ടും ചങ്ങമ്പുഴയ്ക്കാണ് കീർത്തി” എന്ന് അദ്ദേഹം എന്നോട് പറഞ്ഞു. ആയിരമായിരം കാര്യങ്ങൾകൊണ്ടാണ് അദ്ദേഹം ആത്മഹത്യചെയ്തത്. ആ ആത്മഹത്യയെ കോളിൻ വിൽസൺ എന്ന സായ്പിന്റെ “ഫിലൊസോഫിക്കൽ നോൺസെൻസ്” കൊണ്ട് വ്യാഖ്യാനിക്കുന്നതു ശരിയോ?

നമ്മുടെ പല ആചാരങ്ങളും കാപട്യം കലർന്നതാണ്. ഒന്ന്, മരണം സംഭവിച്ച വീട്ടിൽ അന്വേഷിച്ചുപോകുന്നത്. എന്റെ ഒരഭിവന്ദ്യസുഹൃത്തിന്റെ ചേട്ടൻ മരിച്ചുവെന്നറിഞ്ഞ് ഞാനും ചില കൂട്ടുകാരും കൂടി അദ്ദേഹത്തിന്റെ ഭവനത്തിൽ ചെന്നു. വിസ്മയങ്ങളിൽ വിസ്മയം! സുഹൃത്ത് കതിരക്കുട്ടിയെപ്പോലെ തിമിർത്തുല്ലസിച്ച് വരാന്തയിൽ നില്ക്കുന്നു. അദ്ദേഹം ബോധമില്ലാതെ കിടക്കുകയായിരിക്കുമെന്നാണ് ഞങ്ങളെല്ലാം വിചാരിച്ചത്. മന്ദസ്മിതത്തോടുകൂടി ഞങ്ങളെ സ്വീകരിച്ച സുഹൃത്തിനോട് എന്റെ കൂടെയുണ്ടായിരുന്നവരിൽ ഒരാൾ ചോദിച്ചു.

“മരിച്ചത്?”

മറുപടി: “ഓ നേരേ ചേട്ടനല്ല; വലിയമ്മയുടെ മകൻ.”

വീണ്ടും ചോദ്യം: “അപ്പോൾപ്പിന്നെ കൃഷ്വൽ ലീവ് വേണ്ടല്ലോ?”

മറുപടി: “വേണ്ട, വേണ്ട, ഞാൻ നിങ്ങളൊടൊരുമിച്ചു കോളേജിലേയ്ക്കു വരുന്നു.”


ജെ. കെ. വി.

മരണത്തിലുള്ള നമ്മുടെ സഹതാപ പ്രകടനവും മരിച്ചവന്റെ ബന്ധുവിനുള്ള ദുഃഖവും ഒക്കെ പലപ്പോഴും കാപട്യങ്ങളാണ്. ഈ കാപട്യത്തെ ലിയോ ടോൾസ്റ്റോയി “ഇവാൻ ഇലിച്ചിന്റെ മരണം” എന്ന ചെറുനോവലിൽ ഭംഗിയായി അനാവരണം ചെയ്തിട്ടുണ്ട്. “യുദ്ധവും സമാധാനവും” എന്ന നോവലിൽ ബെഷ്കോവ് പ്രഭുവിന്റെ മരണത്തെ വർണ്ണിക്കുന്നിടത്തും ഇതു കാണാം. മാതൃഭൂമിയിൽ ശ്രീ. ജെ. കെ. വി. എഴുതിയ “മനുഷ്യനും മനുഷ്യരും” എന്ന ചെറുകഥ വായിക്കുക. ഈ കാപട്യത്തെ അദ്ദേഹം ഹൃദയഹാരിയായി ചിത്രീകരിക്കുന്നതു ദർശിക്കാം. ഒരുവൻ കുത്തേറ്റു മരിച്ചു, ആ മരണം അന്യരിലുളവാക്കുന്ന പ്രതികരണങ്ങളെ ജെ. കെ. വി അസൂയാർഹമായ കലാപാടവത്തോടുകൂടി ആലേഖനം ചെയ്യുന്നു. ആ ആവിഷ്കരണത്തിൽനിന്ന് മനുഷ്യന്റെ ക്ഷുദ്രസ്വഭാവവും അധമത്വവും വ്യഞ്ജിക്കുന്നു. ഇത്തരം കഥകൾ അനുവാചകരെ സംസ്കാരത്തിന്റെ മണ്ഡലത്തിലേയ്ക്കു നയിക്കുമെന്നതിനാൽ ഞാൻ ഈ കഥാകാരനെ അഭിനന്ദിക്കുവാൻ വായനക്കാരോട് അനുവാദം ചോദിക്കുന്നു. ഈ സുന്ദരമായ കഥയുടെ അടുത്ത് ശ്രീ. എൻ. എസ്. മാധവൻ എഴുതിയ “ഇരുളേ വിഴുങ്ങ്” എന്നൊരു അത്യന്താധുനിക കഥയുണ്ട്. സർഗ്ഗാത്മകകലാകാരൻ ബുദ്ധിമാനായിരിക്കാം. പക്ഷേ, ബുദ്ധിക്കും സൃഷ്ടിക്കും തമ്മിൽ ഒരു ബന്ധവുമില്ല. പ്രജ്ഞാപാരത്വമാർന്ന ഈ കഥയിൽ ഉദ്ഗ്രഥനാത്മകമായ ഭാവനയുടെ വിലാസമില്ല. അതിനാൽ ഇത് സാഹിത്യമല്ല.

പല വാരികകളിലേയും തലക്കെട്ടുകൾ വായിച്ചു മനസ്സിലാക്കാൻ വയ്യെന്നു വന്നിരിക്കുന്നു. കുങ്കുമം വാരികയുടെ 35-ാം ലക്കത്തിൽ ശ്രീ. എ. വി. തമ്പിയെഴുതിയ കഥയുടെ പേര് “അവൾ” എന്നാണെന്നു തോന്നുന്നു. ഭർത്താവുള്ള മീനാക്ഷിക്കുട്ടിക്ക് ഒരു യുവാവിനോടുണ്ടാകുന്ന കാമത്തെ സ്ഫുടീകരിക്കാനാണ് തമ്പിക്കു കൗതുകം. കൗതുകം മാത്രമല്ല അതു സഫലമാക്കാനുള്ള പ്രാഗല്ഭ്യവും അദ്ദേഹത്തിനുണ്ട്. കുമാരി എം. പി. പത്മജ എഴുതിയ “അമ്മായി”യാണ് കുങ്കുമത്തിലെ അടുത്തകഥ. അമ്മാവൻ അനന്തരവളെ ചെല്ലപ്പിള്ളയായി വളർത്താൻ ശ്രമിച്ചു. പക്ഷേ, അമ്മായി അവളെ വീട്ടുജോലികൾ പഠിപ്പിച്ചു. അവളെ വിവാഹം കഴിച്ചയച്ചപ്പോൾ അമ്മാവൻ പണവും ആഭരണങ്ങളും നിറച്ച ചെല്ലം കൊടുത്തയച്ചു. വഴിക്കു വള്ളംമുങ്ങി ആ ചെല്ലം നഷ്ടപ്പെട്ടപ്പോൾ അമ്മാവൻ ദുഃഖിച്ചു പറഞ്ഞുപോലും “വീട്ടുപണിയുംകൂടി അറിയാത്തെന്റെ കുട്ടി!” അവൾ പുഞ്ചിരിപൊഴിച്ചുകൊണ്ടു മറുപടി നല്കി: “സാരല്യ അമ്മാമാ. അമ്മാമൻ തന്നതേ വെള്ളത്തിൽ വീണുള്ളൂ. അമ്മായി തന്നത് എന്റെ മനസ്സിൽതന്നെണ്ട്. അതു വെള്ളത്തിൽ പോവില്യ.” എന്നു പറഞ്ഞാലോ? അമ്മായി രഹസ്യമായി പഠിപ്പിച്ച വീട്ടുജോലികളും രഹസ്യമായി നല്കിയ വിദ്യാഭ്യാസവും കൊണ്ട് അവൾ ഗൃഹനായികയായി ശോഭിക്കുമെന്നു സാരം. അമ്മാവന്റെ സ്നേഹം വെള്ളത്തിൽ പ്പോയി. അത് നിസ്സാരം. എന്തൊരു നന്ദികെട്ട പെണ്ണ്! അവളുടെ നന്ദികേടു സഹിക്കാം. ഇക്കഥയിലെ കലാശൂന്യതയാണ് സഹിക്കാൻ വയ്യാത്തത്. ശ്രീ. ശങ്കരകരിയം എഴുതിയ “സ്വപ്നം കാണാത്തവർ” എന്ന കഥയോ? ഭർത്താവ് ഭാര്യയെയും കുഞ്ഞിനെയും ഉപേക്ഷിച്ച് ഭാര്യയുടെ അനുജത്തിയുമായി വീട്ടിൽ നിന്നിറങ്ങിപ്പോയി. കുറെക്കാലം കഴിഞ്ഞ് അനുജത്തിക്കു രോഗം പിടിപെടുമ്പോൾ ചേച്ചി അന്വേഷിച്ചുചെല്ലുന്നു. അനുജത്തിക്ക് അതുവരെ അയാൾക്ക് ഒരു കുഞ്ഞിനെ കൊടുക്കാൻ സാധിച്ചില്ല. അതുകൊണ്ട് അയാൾക്ക് വലിയ ദുഃഖമുണ്ട്. ഇതാണ് കഥ. നിത്യജീവിതയാഥാർത്ഥ്യങ്ങളെ ഉന്നതമായ യാഥാർത്ഥ്യമായി ചിത്രീകരിക്കുന്നതാണ് കല. ആ സമുന്നതസത്യത്തിലൂടെ ജീവിതത്തിന്റെ സങ്കീർണ്ണതയും സൗന്ദര്യവും വ്യക്തമാകും. നിത്യജീവിതസത്യത്തെ സമുന്നതസത്യമാക്കാൻ പത്മജയ്ക്കും ശങ്കറിനും അറിഞ്ഞുകൂടാ.

സരോജിനി നായിഡുവിന്റെ ഒരു കവിത കേൾക്കുക:

> “നീയൊരു കാട്ടുപൂവ്
> വിരൽത്തുമ്പുകളിൽ പിടിച്ചിരുന്നു.
> അലസമായി, അലക്ഷ്യമായി
> നീയതു ചുണ്ടുകളോടുചേർത്തു.
> അലസമായി നീ അതിന്റെ
> ചുവന്ന ദലങ്ങൾ ഇറുത്തെറിഞ്ഞു.
> കഷ്ടം! അതെന്റെ ഹൃദയമായിരുന്നു:
> നീയൊരു മധുചഷകം
> വിരൽത്തുമ്പുകളിൽ പിടിച്ചിരുന്നു.
> അലസമായി, അലക്ഷ്യമായി
> നീയതു ചുണ്ടുകളോടു ചേർത്തു.
> ലഘുവായി നീയതു കുടിച്ചിട്ട്
> പാനപാത്രം ദൂരെയെറിഞ്ഞു.
> കഷ്ടം! അതെന്റെ ആത്മാവായിരുന്നു.”

ഇനി ഹരീന്ദ്രനാഥിന്റെ ഒരു കവിത കേട്ടാലും:

> “കത്തിച്ചുയരുന്ന അഗ്നിജ്വാലകളുടെ
> അരുണാഭമായ ആലിംഗനം
> ശിശുവിന്റെ മരിച്ച
> മാതാവിനെ പിടികൂടുകയും
> ജീവിതം അതിന്റെ
> ഏകാന്തനഗ്നതയിൽ
> പ്രത്യക്ഷമാവുകയും ചെയ്തപ്പോൾ
> ആ ശിശു ചോദിച്ചു.
> ‘ഓ, നീയാര്?’
> അപ്പോൾ അഗ്നിയിൽനിന്ന് ഉത്തരമുണ്ടായി;
> അന്ധകാരത്തിലൂടെയുള്ള
> തീക്ഷ്ണവും ശീഘ്രവുമായ ഉത്തരം:
> “അമ്മയുടെ ഗർഭപാത്രത്തിൽ നിനക്കു
> രൂപം നല്കിയ ദാരുണമായ
> അഭിലാഷമാണ് ഞാൻ.”

ഈ കാവ്യങ്ങൾ വായിക്കുമ്പോൾ ആത്മാവിനെന്തു സ്വാതന്ത്ര്യം! ആത്മാവിനെന്തു പ്രകാശം! എന്നാൽ മലയാളനാട്ടിലെ (ലക്കം 52) ‘നീരാളി’ എന്ന കഥ വായിച്ചാലോ? കഥാകാരനായ ശ്രീ. മുണ്ടൂർ സേതുമാധവനോടൊരുമിച്ച് നമ്മളും ചോദിക്കുന്നു. “വെളിച്ചം എവിടെ? നീരാളി എവിടെ?” വെളിച്ചമേ ഇല്ലാത്തുള്ളു. നീരാളി സേതുമാധവന്റെ കഥതന്നെ. അതിന്റെ പിടിത്തത്തിൽപ്പെട്ട് ഞങ്ങൾ ചക്രശ്വാസംവലിക്കുന്നു. ശ്രീ. സി. രഘുനാഥനാണ് മലയാളനാട്ടിലെ അടുത്ത കഥാകാരൻ. അദ്ദേഹത്തിന്റെ കഥയുടെ പേര് “അസ്തം”. താൻ സ്നേഹിച്ച സ്വരൂപ ഖന്നയെ സുധീർ വിവാഹം കഴിച്ചപ്പോൾ കിശൻ നൈരാശ്യം, ദുഃഖം, പ്രതികാരവാഞ്ഛ. അവൻ സുധീറിനെ വെട്ടിക്കൊന്നു. നമ്മുടെ ഭാവനയെ ഉദ്ദീപിപ്പിക്കാത്തത്, ജീവിതത്തിന്റെ അവബോധം ഉളവാക്കാത്തത് കലയല്ല. രഘുനാഥന്റെ കഥയിൽ ഭേദപ്പെട്ട ആഖ്യാനമുണ്ടെന്നുള്ളത് ആശ്വാസപ്രദം.

ഇതാ ഇവിടെ ഞാനിരിക്കുന്നു. ചെറുകഥയുടെ സൗന്ദര്യം അഗ്നിനാളം പോലെ എന്നെ സ്പർശിക്കാൻ. പക്ഷേ, എനിക്കു ലഭിച്ച സ്പർശനമോ? വിചിത്രം തന്നെ. ‘മലയാളരാജ്യ’ത്തിൽ ശ്രീ. ഗുൽമോഹർ ചെറുകഥയെന്നപേരിൽ കുറെ കാട്ടും പടലും നിർമ്മിച്ചുവയ്ക്കുന്നു. “ജനയുഗ”ത്തിൽ ശ്രീമതി സുമിനി ജോൺ കുറെ വാക്യങ്ങൾ എഴുതിവയ്ക്കുന്നു. തന്റെ ഇഷ്ടത്തിനെതിരായി മകൾ വിവാഹം കഴിച്ചപ്പോൾ അമ്മ അവളോടു പിണങ്ങി. മകൾ ഗർഭിണിയായപ്പോൾ അമ്മ പേറെടുക്കാൻ പോകുന്നു. ഇതാണ് സുമിനി ജോണിന്റെ കഥ. ഗുൽമോഹർ! സുമിനി ജോൺ! നിങ്ങൾ രണ്ടു പേരും കലാദേവതയെ കണ്ടിട്ടില്ല. ഇനി കാണുമെന്നു തോന്നുന്നുമില്ല. കുറെച്ചെങ്കിലും ഭേദം ‘ചന്ദ്രിക’ വാരികയിലെ ‘ശ്രദ്ധ’ എന്ന കഥയാണ്. ദുഷ്ടനായ അച്ഛൻ മരിക്കാൻ കിടക്കുമ്പോൾ കുറേക്കാലം മുൻപ്പ വീട്ടുവിട്ടുപോയ മകൻ കാണാൻവരുന്നു. അച്ഛന്റെ ദൗഷ്ട്യവും മകന്റെ സ്വഭാവസവിശേഷതയും സങ്കീർണ്ണമെങ്കിലും ചടുലമായ ആഖ്യാനത്തിലൂടെ വ്യഞ്ജിക്കുന്നതാണ് ഈ കഥയുടെ ഗുണം. ആഖ്യാനം അസങ്കീർണ്ണമായിരുന്നെങ്കിൽ കഥയെഴുതിയ ശ്രീ. യു. കെ. കുമാരനു വിജയം ലഭിച്ചേനെ. രാധ വല്ലഭ് ത്രിപാഠിയെക്കുറിച്ചു കേട്ടിട്ടില്ലേ? ഉണ്ടെങ്കിലും ഇല്ലെങ്കിലും ചന്ദ്രികവാരികയിലുള്ള “ഒരു രൂപ” എന്ന കഥ വായിക്കൂ. ബസ്സിൽ കയറിയ ഒരു സാധുവിനു ബസ്ചാർജ്ജ് മുഴുവൻ കൊടുക്കാൻ കഴിയാത്തതുകൊണ്ട് കണ്ടക്ടർ അയാളെ ഇറക്കിവിട്ടു. ഒരു രൂപയേ കുറവുള്ളു. കഥ പറയുന്നയാളിന് ആ നിസ്സാരമായ തുക കൊടുത്താൽ കൊള്ളാമെന്നുണ്ട്. പക്ഷേ, മറ്റു യാത്രക്കാർ തന്നെക്കുറിച്ച് എന്തു വിചാരിക്കുമെന്നുകരുതി അയാൾ അതു കൊടുക്കുന്നില്ല. രൂപ കൊടുക്കാനുള്ള അയാളുടെ അഭിലാഷവും യാത്രക്കാരെക്കുറിച്ചുണ്ടായ നേരിയ ഭയവും തമ്മിൽ സംഘട്ടനം ചെയ്യുന്നത് രാധാവല്ലഭ്ത്രിപാഠി ചേതോഹരമായി ചിത്രീകരിക്കുന്നു. ഒടുവിൽ സാധു ബസ്സിൽ നിന്നിറങ്ങിപ്പോകുന്നതോടുകൂടി അയാൾ അക്കാര്യം വിസ്മരിക്കുകയും ചെയ്യുന്നു. എന്റെ ഹൃദയതന്ത്രികളെ ഈ കഥ ചലിപ്പിക്കുന്നു. ഈ ആഴ്ചയിൽ എല്ലാ ‘ചവറുകളും’ വായിച്ചുതള്ളിയ ഞാൻ, അതുകൊണ്ടു മാത്രം ദുഃഖത്തിൽ മുഴുകിയ ഞാൻ ഈ കഥാരത്നത്തിന്റെ കാന്തികണ്ട് ആഹ്ലാദിക്കുന്നു. ശ്രീ. വി. ഡി. കൃഷ്ണനമ്പ്യാരാണ് കഥ തർജ്ജമചെയ്തത്. അദ്ദേഹത്തോട് ഒരഭ്യർത്ഥന. ഇമ്മാതിരിക്കഥകൾ തർജ്ജമ ചെയ്തു കലയെന്താണെന്ന് ഇവിടത്തെ എഴുത്തുകാർക്ക് മനസ്സിലാക്കിക്കൊടുക്കൂ... ആഹ്ലാദനിർഭരമെങ്കിലും വിഷാദപൂർണ്ണമായ മുഖം കണ്ടിട്ടുണ്ടോ? ഞാൻ പറയുന്നതിൽ ഒരു വൈരുദ്ധ്യവുമില്ല. അങ്ങനെയുള്ള മുഖങ്ങളുണ്ട്. സുന്ദരികളായ യുവതികളുടെ വദനങ്ങളെയാണ് ഞാനുദ്ദേശിക്കുന്നത്. അവ നിങ്ങളെ അനുധാവനം ചെയ്യും. അങ്ങനെയൊരു മുഖം കാണാൻ ഇഷ്ടമുണ്ടെങ്കിൽ മനോരമ ആഴ്ചപ്പതിപ്പിൽ ശ്രീമതി സി. സരോജനി എഴുതിയ ‘ബാല്യം’ എന്ന കഥ വായിക്കുക. “പാറപ്പുറത്തൊരു ഭംഗിയേറും പനിനീരലരുണ്ടായിതെങ്ങിനെയോ?” അതേ. ‘മനോരമ’യിൽ ഒരു നല്ലകഥ.


ഫിറ്റ്സ്ജറാൾഡ്

‘വീണപൂവിന്റെയും’ ‘റുബൈയത്തി’ന്റെയും തത്ത്വചിന്തകൾക്കുള്ള സാധർമ്മ്യത്തെക്കുറിച്ച് ശ്രീ. കെ. രാജു, കായിക്കര, ‘കുങ്കുമം’ വാരികയിൽ ഉപന്യസിക്കുന്നു. സി. എം. ബൗറ എന്ന പ്രഖ്യാതവിമർശനകനെഴുതിയ ഒരു വിമർശനത്തിൽ ഫിറ്റ്സ്ജറാൾഡിന്റെ റൂബായിയാത്തിന് ഒമാറിന്റെ കാവ്യവുമായി വലിയ ബന്ധമില്ലെന്നു സ്ഥാപിച്ചിട്ടുണ്ട്. രാജു ഫിറ്റ്സ്ജറാൾഡിന്റെ കാവ്യത്തെ അവലംബിച്ചായിരിക്കാം അഭിപ്രായപ്രകടനം നടത്തുന്നത്. എന്തായാലും അദ്ദേഹത്തിന്റെ ലേഖനം സ്വാഗതാർഹമാണ്. ശ്രീ. എം. കെ. സാനു നിത്യജീവിതയാഥാർത്ഥ്യങ്ങളുടെ പുനരാവിഷ്കരണം കലയാവുകയില്ലെന്നും ജീവിതാവബോധമാണ് അത്തരം ആവിഷ്കരണങ്ങളെ കലാമണ്ഡലത്തിലേക്കു ഉയർത്തുന്നതെന്നും വാദിക്കുന്നു (മലയാള രാജ്യം—പകർത്തലല്ല സൃഷ്ടി എന്ന ലേഖനം). ഋജുവായ ചിന്തയും അവക്രമായ പ്രതിപാദനവും ആ ലേഖനത്തിന്റെ മുദ്രകളാണ്. “ആനുകാലികപ്രസിദ്ധീകരണങ്ങളിലെ പുസ്തകനിരൂപണ”ത്തെക്കുറിച്ച് ശ്രീ. കെ. പി. അപ്പൻ “രാജധാനി” എന്ന വാരികയിൽ എഴുതിയ ലേഖനം സമഞ്ജസങ്ങളായ ആശയങ്ങൾ ഉൾക്കൊള്ളുന്നു (രാജധാനി—കല്ലുത്തയിൽ നിന്നുള്ള ഒരു വാരിക). ശ്രീ. എം. പി. അപ്പന്റെ “കാവ്യകല”യെക്കുറിച്ചു ശ്രീ. ടി. എം. ചുമ്മാർ ജനയുഗത്തിലെഴുതിയ ലേഖനമാകട്ടെ അത്യുക്തിയാലും അവാസ്തവോക്തിയാലും മലീമസം. ഈ ആഴ്ചയിലെ ഏറ്റവും നല്ല ഫലിതം എന്തെന്ന് അറിയണമോ? എങ്കിൽ ശ്രീ. ടി. എൻ. ജയചന്ദ്രൻ ജനയുഗം വാരികയിൽ എഴുതിയ “പംശാക്കൾങ്ങനിരേക്കാനയവാ” എന്ന ലേഖനം വായിക്കുക. ആധുനിക ചെറുകഥയ്ക്കുള്ള ദുർഗ്രഹതയുടെ ശിരസ്സിലേല്പിക്കുന്ന കനത്ത അടിയാണ് ആ ലേഖനം.

“ഒരു പ്രകാശസ്തംഭമോ സിതോപലപംക്തിയോ കാണണമെങ്കിൽ ഭാഷവേണ്ട. നാവ് ഒരിക്കലും ഉച്ചരിക്കാത്തത്. കാത് ഒരിക്കലും കേൾക്കാത്തത് ഹൃദയമറിയുന്നു.” ഖലീൽ ജിബ്രാൻ പറഞ്ഞതാണിത്. ശ്രീ. ആർ. എം. മനയ്ക്കലാത്ത് ബംഗ്ലാദേശത്തിന്റെ ദുഃഖത്തെക്കുറിച്ചു പറയുമ്പോൾ അതൊക്കെ എന്റെ കാതു കേൾക്കുന്നു. എന്റെ നാവ് അദ്ദേഹം പറയുന്നതൊക്കെ ആവേശത്തോടെ ആവർത്തിക്കുന്നു. പക്ഷേ, എന്റെ ഹൃദയമറിയുന്നില്ല. അദ്ദേഹത്തിന്റെ ‘മുക്തിവാഹിനി’ എന്ന കവിത (മാതൃഭൂമി) പ്രകാശസ്തംഭമല്ല, സിതോപലപംക്തിയല്ല.

□

എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്ന കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <editors@sayahna.org>.
- പ്രതികരണങ്ങൾ <editors@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014